# ആസ്പിരിൻ എന്ന വേദനാഹാരി

ആവശ്യാനുസരണം അഭിപ്രായം മാററുന്നതിന് വലിയ വൈഷമ്യം പ്രദർശിപ്പിക്കാത്ത ആളെന്ന് പൊതുവെ അറിയപ്പെട്ടിട്ടുള്ള ഒരു രാഷ്ട്രീയക്കാരൻ, ഡോക്ടറെ സമീപിച്ച്, ഇടയ്ക്കിടെ തനിയ്ക്ക് തലവേദന വരുന്നതിനെക്കുറിച്ച് ആവലാതിപ്പെട്ടു. സരസനായ ഡോക്ടർ ചിരിച്ചുകൊണ്ട് നേതാവിനെ സമാശ്വസിപ്പിക്കാൻ ഇങ്ങനെ പറഞ്ഞു: ''പേടിക്കാനൊന്നുമില്ല. തല സ്വന്തമാണെന്ന കാര്യം പ്രകൃതി കൂടെക്കൂടെ ഓർമ്മപ്പെടുത്തുകയാണ്. അത്രേയുള്ളു.''

ശരീരവേദനയും തലവേദനയും അല്പനേരത്തേയ്ക്കെങ്കിലും ശമിപ്പിക്കുവാൻ വളരെപ്പേർ സ്വീകരിക്കാറുള്ള ഔഷധമാണ് ആസ്പിരിൻ. ഡോക്ടർമാരുടെ ശുപാർശപോലും ഇല്ലാതെയാണ് ഇത് അധികമാളുകളും അകത്താക്കാറുള്ളത്. പല പേരിലും രൂപത്തിലും ഈ മരുന്ന് വാങ്ങാൻ കിട്ടും.. എങ്കിലും എല്ലാററിലും അടങ്ങിയിരിക്കുന്ന മുഖ്യഘടകം ആസ്പിരിൻ തന്നെ. നിർമാതാവിൻെറ വിരുതും വാക്സാമർത്ഥ്യവും അനുസരിച്ച് വില്പനച്ചരക്കിൻെറ പ്രിയം വർദ്ധിക്കുന്നു എന്നു മാത്രം!

ഏററവും പരിചിതങ്ങളായ കാര്യങ്ങളെക്കുറിച്ച് ഏററവും കുറച്ചേ നാം ചോദ്യങ്ങൾ ചോദിക്കാറുള്ളു. ഒന്നും അറിവില്ലെങ്കിലും എല്ലാം അറിയാമെന്നാണ് സങ്കല്പം. അതുകൊണ്ടാകാം ആസ്പിരിനെപ്പററി ആരും അധികം ചോദിക്കാത്തത്! ആസ്പിരിന് ഒരു ചരിത്രമുണ്ട്. അതു പറയുന്നതിനു മുമ്പ് മററു ചില വസ്തുതകൾ ഇവിടെ പ്രസക്തമാണ്.

1962-ൽ അമേരിക്കൻ ഐക്യനാടുകളിൽ മാത്രം 27.2 ദശലക്ഷം റാത്തലോളം ആസ്പിരിൻ ഉത്പാദിപ്പിക്കുകയുണ്ടായി. അതേ കൊല്ലം പതിനഞ്ചു ബില്യൻ (ഒരു ബില്യൻ = നൂറു കോടി) ആസ്പിരിൻ ഗുളികകൾ അവിടുത്തുകാർ ആഹരിച്ചു! പരിഷ്കാരവും പുരോഗതിയും പ്രാപിച്ചിട്ടുള്ള യൂറോപ്യൻ രാജ്യങ്ങളിലെ സ്ഥിതിയും ഏതാണ്ട് ഇതിൽനിന്ന് ഭിന്നമല്ല. എല്ലായിടത്തേയും കണക്കുകൾ കൂട്ടിയാൽ, ഏററവും കൂടുതൽ ആളുകൾ ഭക്ഷിച്ചിട്ടുള്ള ഔഷധം ആസ്പിരിൻ ആണെന്ന് സ്പഷ്ടമാകും. പരിഷ്കാരവും പുരോഗതിയും മൂലം ഏററവും വർദ്ധിച്ചിട്ടുള്ള രോഗം തലവേദനയാണെന്ന് ഇതിൽനിന്ന് ഊഹിക്കാം.

സ്ഥിതി ഇതാണെങ്കിലും, ഈ മരുന്ന് എങ്ങനെ എന്തുകൊണ്ട്, നിർദ്ദിഷ്ടലക്ഷ്യം സാധിക്കുന്നു എന്ന ചോദ്യത്തിനു വ്യക്തമായ മറുപടി പറയുവാൻ ശാസ്ത്രജ്ഞന്മാർക്ക് ആധികാരികങ്ങളായ, അംഗീകൃതങ്ങളായ, വസ്തുതകളില്ല! എങ്കിലും ആസ്പിരിൻ വേദനാഹാരിയായി ഉതകുന്നു! ഉപയോഗിച്ചുവരുന്നു!

പല വാണിജ്യനാമങ്ങളിൽ ആസ്പിരിൻ വിററുവരുന്നു. ഏതാണ്ട് നൂറിലധികം മരുന്നുകൾ ഇങ്ങനെ വിപണിയിലുണ്ട്. ആസ്പിരിൻ എന്ന നാമം തന്നെ ഒരു പ്രത്യേക ഔഷധക്കമ്പനിയുടെ കുത്തകപ്പേരാണ്—ജർമ്മനിയിലെ ബായർ കമ്പനിയുടെ. അവരാണ് അത് ഒരു സംസ്കൃത വിഭവമായി ആദ്യം കമ്പോളത്തിലിറക്കിയത്. അസിററിൽ സാലിസിലിക് ആസിഡ് (Acityl salicilic acid) എന്നാണ് അതിൻെറ രാസനാമധേയം. ''ആസ്പിരിൻ'' എന്ന ഉത്പന്നനാമത്തിൽ ബായർ കമ്പനി അത് പുറത്തിറക്കിയത് 1899-ൽ ആണ്. അവർക്കു തന്നെയായിരുന്നു കുത്തകോത്പാദനാവകാശവും. പക്ഷേ. പില്ക്കാലത്തുണ്ടായ യുദ്ധങ്ങളും അതുപോലെയുള്ള മററു സാഹചര്യങ്ങളും ഈ കുത്തക പൊളിച്ചു. പലരും അത് നിർമിക്കാനും വില്ക്കാനും തുടങ്ങി. ആസ്പിരിൻ എന്ന കുത്തകപ്പേര് ക്രമേണ രാസനാമമായി പ്രയോഗിക്കാനും തുടങ്ങി. പക്ഷേ, ജർമ്മനിയിൽ ഇന്നും അത് കുത്തകോത്പന്നമായിട്ടാണു നിലനില്ക്കുന്നത്.

ഇംഗ്ലണ്ടിലെ റോയൽ സൊസൈററിയിൽ മലമ്പനിക്ക് ഇളവുവരുത്തുന്ന ഒരു മരുന്നിനെപ്പററി 1763-ൽ ഒരു പ്രബന്ധം എഡ്മണ്ട് സ്റ്റോൺ എന്നൊരാൾ അവതരിപ്പിച്ചു. പനിക്ക് ശമനം വരുത്തുന്നതെന്നവകാശപ്പെടുന്നതായിരുന്നു ചർച്ചാവിഷയമായ ഔഷധം. പ്രബന്ധം പിന്നെ അവരുടെ മുഖപത്രികയിൽ പ്രസിദ്ധീകരിച്ചു. ചതുപ്പു പ്രദേശങ്ങളിൽ വളരുന്ന ''വില്ലോ''— എന്ന ചെടികൊണ്ടുള്ള കഷായമാണ് അതിലെ മുഖ്യ പ്രതിപാദ്യം. ചതുപ്പു പ്രദേശത്തെ കാററുകൊണ്ടുണ്ടാകുന്നതാണ് മലമ്പനി എന്നായിരുന്നു അന്നത്തെ വിശ്വാസം. അതുകൊണ്ട് ചതുപ്പുപ്രദേശങ്ങളിൽ വളരുന്ന ചെടിയായിരിക്കണം ഔഷധമായി ഉതകുക. അതിൻെറ കഷായത്തിന് സിങ്കോണാപ്പട്ടയിട്ടുണ്ടാക്കുന്ന കഷായംപോലെ കയ്പുമുണ്ട്. ഇതുകൊണ്ടെല്ലാം മലമ്പനിക്ക് വില്ലോകഷായം ഉതകുമെന്നായിരുന്നു നിഗമനം. മലമ്പനിക്ക് ഈ കഷായംകൊണ്ട് തെല്ലു ശമനവും കണ്ടു. പനികുറയ്ക്കുവാൻ പററിയതെന്ന് പ്രബന്ധകാരൻ അങ്ങനെ അവകാശം സ്ഥാപിച്ചു.

കാലം കടന്നുപോയി. 1829-ൽ വില്ലോ ചെടിയുടെ പട്ടയിൽ നിന്ന് ഒരു ഫ്രഞ്ചുമരുന്നു കച്ചവടക്കാരൻ (H. Leroux) സാലിസിൻ (Salicin) എന്ന ഔഷധഘടകം വേർതിരിച്ചെടുത്തു. ഇതിനെ അടിസ്ഥാനവസ്തുവായി സ്വീകരിച്ചാണ് നേപ്പിൾസിലെ ഒരു രസതന്ത്രവിദഗ്ധൻ 1838-ൽ സാലിസിലിക് ആസിഡ് തയ്യാറാക്കിയത്. മററു പലരും ഇതുപോലെയുള്ള പ്രയത്നങ്ങളിൽ വ്യാപൃതരായിരുന്നു. 1852-ൽ കൃത്രിമമായി സംയോജിപ്പിച്ച് അത് ഉത്പാദിപ്പിക്കാമെന്നു എച്ച്. ഗെർലാൻഡ് കണ്ടുപിടിച്ചു. ഇതിനുശേഷം ഒരു ദശവർഷത്തിനുള്ളിൽ മരുന്നായി ഉപയോഗിക്കത്തക്കവിധം ഇതിൻെറ ഉത്പാദന സംവിധാനം സജ്ജീകരിക്കാൻ സാധിച്ചു. എഡ്മണ്ട് സ്റ്റോണിൻെറ പ്രബന്ധപ്രകാശനത്തിനുശേഷം ഒരു നൂററാണ്ടായപ്പോഴാണ് സാലിസിലിൻ ശുദ്ധമായി സ്വരൂപിച്ച് വാതത്തിനും പനിക്കും മററും ചികിത്സാർത്ഥം ഒരു വിദഗ്ധൻ (T. J. Mac Lagan) പ്രയോഗിക്കാൻ തയ്യാറായത്. അദ്ദേഹംതന്നെ സാലിസിലിക്കേററുകൾ പ്രയോഗിച്ച് രോഗികളെ വിപുലമായി ചികിത്സിച്ചു. തൻെറ അനുഭവങ്ങളും നിരീക്ഷണങ്ങളും സംബന്ധിച്ച വിവരങ്ങൾ 1876-മാർച്ചിൽ ''ലാൻസെററ്''—എന്ന വൈദ്യമാസികയിൽ പ്രസിദ്ധപ്പെടുത്തി. അതിനു കുറച്ചുമുമ്പ് ബെർലിനിലെ ചില ഭിഷഗ്വരന്മാർ ഈ രാസൗഷധത്തെ കാര്യക്ഷമമായി ഉപയോഗിച്ച് ചികിത്സ നടത്തിയിരുന്നു. ഈ അനുഭവങ്ങളെല്ലാം ഒരുകാര്യം പ്രത്യേകിച്ച് പ്രകടമാക്കി: അസാധാരണ വൈഭവമുള്ള ഒരു രാസവസ്തുവാണ് സാലിസിലിക്കേററുകൾ. പാരീസിലേയും മററു പ്രമുഖ കേന്ദ്രങ്ങളിലേയും ഭിഷഗ്വരന്മാർ വിപുലമായി അത് സ്വീകരിച്ചു തുടങ്ങി.

ദോഷങ്ങൾ തീരെയില്ലാത്ത മരുന്നായിരുന്നില്ല ഇത്. ആമാശയത്തിൽ രക്തവാർച്ച വരുത്തുന്നു എന്നതാണ് ഇതിൻെറ മുഖ്യ ദൂഷ്യം. ദോഷം കഴിയുന്നത്ര ലഘൂകരിക്കുവാൻ തക്ക രാസഘടനാവ്യത്യാസങ്ങൾ വരുത്താനുള്ള ശ്രമങ്ങളാണ് പിന്നെ നടന്നത്. ഇതിൻെറയൊക്കെ ഫലമായിട്ടാണ് ഫെലിക്സ് ഹോഫ്മാൻ കൂടുതൽ ശക്തവും പ്രയോജനകരവുമായി അസിററിൽസാലിസിലിക് ആസിഡ് സംവിധാനം ചെയ്തെടുത്തത്. ബായർകമ്പനിയിലെ ഒരു രസതന്ത്രജ്ഞനായിരുന്നു അദ്ദേഹം. രാസഗുണങ്ങളും ചികിത്സാമൂല്യവും മററു പ്രസക്തങ്ങളായ കാര്യങ്ങളും അദ്ദേഹത്തിൻെറ സഹപ്രവർത്തകർ സുദീർഘമായ ഗവേഷണങ്ങളിലൂടെ തിട്ടപ്പെടുത്തി. ഇങ്ങനെയാണ് ''ആസ്പിരിൻ'' എന്ന നാമധേയത്തിൽ അത് രംഗപ്രവേശം നടത്തിയത്.

ഇന്നും വിപരീതഫലങ്ങൾ ഉളവാക്കാത്ത ഔഷധമല്ല ആസ്പിരിൻ. അക്കാര്യങ്ങളെക്കുറിച്ച് വൈദ്യന്മാർ മുന്നറിയിപ്പുകൾ നല്കാറുണ്ട്. പരിഷ്കാരവും പുരോഗതിയും വരുത്തുന്ന പ്രയാസങ്ങളും പിരിമുറുക്കങ്ങളും ഉണ്ടാക്കാറുള്ള തലവേദനകൾ കുറയ്ക്കാൻ, കൂടുതൽ കൂടുതൽ ആസ്പിരിൻ നിർമിക്കപ്പെടുന്നു. ഏററവും അധികം ആളുകൾക്ക് ആശ്വാസം അരുളാൻ സൗകര്യമുള്ള വിലകുറഞ്ഞ ഔഷധമെന്നനിലയിൽ ലോകത്തിൻെറ എല്ലാമുക്കിലും മൂലയിലും ആസ്പിരിൻ ഇന്ന് ലഭ്യമാണ്.

**കോന്നിയൂർ ആർ. നരേന്ദ്രനാഥ്**